

മദ്രാസ് മുഖ്യമന്ത്രി കാമരാജ് പാവപ്രദർശനം ഉദ്ഘാടനംചെയ്യുന്നു. കാറട്ടൂണിസ്റ്റ് ശങ്കർ, മദ്രാസ് ധനകാര്യമന്ത്രി സുബ്രഹ്മണ്യം, ഡോക്ടർ സി. ആർ. കൃഷ്ണപിള്ള മുതലായവരെ ചിത്രത്തിൽ കാണാം.

# പാവകളു

**കോന്നിയൂർ ആർ. നരേന്ദ്രനാ**

പാവകളുടെ ലോകം; അങ്ങിനെ ഒന്നുണ്ടെന്ന് കഴിഞ്ഞ ദിവസമാണ് ഞാൻ അനുഭവിച്ചറിഞ്ഞതു്. എത്ര ഭിന്നമായ, മഹത്തായ ഒരു ലോകമാണതു്! മൂകമെങ്കിലും അലൗകികമായ വാചാലതയുടെ ലോകം. ഒട്ടങ്ങാത്ത ആശയാൽ സ്വായത്തമാക്കാൻ ഏതൊരു കലാഹൃദയവും കൊതിക്കുന്നതെങ്കിലും ആരുടേയും പിടിയിൽ ഒതുങ്ങാത്ത ലോകം. കളങ്കമില്ലാത്ത കുഞ്ഞുങ്ങളുടെ കമനീയമായ കലാബോധത്തെ തൃപ്തിപ്പെടുത്തുവാൻ ചക്രവാളസീമയെ അതിലംഘിച്ച് സൃഷ്ടിക്കപ്പെടുന്ന ലോകം. അതാണ് പാവകളുടെ ലോകം! അവിടെ കഴിഞ്ഞുകൂടുവാൻ ആരാണു കൊതിയ്ക്കാത്തതു്? കുഞ്ഞുങ്ങളുടെ കളിക്കോപ്പുകൾ കൊണ്ട് അങ്ങിനെ ഒരു പ്രപഞ്ചം സൃഷ്ടിക്കുവാൻ കഴിയുമെന്ന് ശ്രീ. ശങ്കർ തെളിയിച്ചിരിക്കുന്നു. അദ്ദേഹം ഒരുക്കിയിട്ടുള്ള പാവകളുടെ പ്രദർശനം കാണുന്നതുവരെ എനിക്ക് ചില സംശയങ്ങളുണ്ടായിരുന്നു. കുട്ടികളുടെ ധാരമുറിയാത്ത ശാഠ്യങ്ങളെ തടഞ്ഞുനിർത്താനുള്ള ഉപാധിയെന്നതിൽ കവിഞ്ഞ് പാവകൾക്കെന്തുപ്രയോജനം? കലാവിരുതുള്ള കൈവിരലുകൾക്ക് ചിലപ്പോഴൊക്കെ ആ മൂകവസ്തുക്കളെ വാചാലമാക്കാൻ കഴിയുമായിരിക്കും. അതു് അസാധാരണമായ ഒരു കാര്യമായിട്ട് കരുതിയാൽ മതിയെന്നു സമാധാനിക്കാം. എന്നാൽ സംശയങ്ങൾക്ക് അടിസ്ഥാനമില്ലെന്ന് അനുഭവപ്പെടുവാൻ ഇടയാകുന്ന സന്ദർഭം സംജാതമാകുമ്പോൾ ആരാണ് വിസ്മയാധീനരാകാത്തതു്?

കൊച്ചുകുട്ടികളുടെ മനസ്സിൻെറ സുന്ദരഭാവങ്ങൾ മങ്ങിമറഞ്ഞിട്ടില്ലാത്തവർക്കാക്കും തന്നെ പാവകളെ പരിത്യജിക്കാൻ സാധിക്കുകയില്ല. മനസ്സിൻെറ അത്തരം ഭാവങ്ങളുടെ മറെറാരു വശം മാത്രമല്ലേ, വിശിഷ്ടമായ ഒരു ചിത്രം ദർശിക്കുമ്പോഴും മനോഹരമായ കവിത ആസ്വദിക്കുമ്പോഴും ഉന്നതമായ ഗാനം ശ്രവിച്ച് രോമാഞ്ചം അണിയുമ്പോഴും നാം പ്രകടമാക്കുന്നതു്? അതു് ഇല്ലാതാകുന്നതു് വാസ്തവത്തിൽ വളച്ച്യയാണോ? അതോ വരൾച്ചയോ? മനുഷ്യൻ മൃഗപ്രായനാകുമ്പോൾ മാത്രമാണ് അവയൊക്കെ അവനെ ആനന്ദിപ്പിക്കാത്തതു്. അതിമഹത്തായ ഒരു ചിത്രത്തിൻെറ മേൽ അതിൻെറ വിലയറിയാതെ വലകെട്ടി വിരൂപമാക്കുന്ന ഒരു എട്ടുകാലിയെപ്പോലെ മനുഷ്യൻ, അവൻെറ കലാബോധത്തെ നിത്യജീവിതപ്രശ്നങ്ങൾകൊണ്ടു വിരൂപപ്പെടുത്തുവാൻ വെമ്പുന്ന കാഴ്ചയാണ് ഇന്നു് എവിടെയും കാണുന്നതു്. മനുഷ്യൻ പ്രകൃതിയിൽനിന്നു് കൂടുതൽ കൂടുതൽ അകലുന്നതും,സുന്ദരവസ്തുക്കളെ ആസ്വദിക്കുന്നതിന്നു് അവനു് സാധിക്കാതെ വരുന്നതുമെല്ലാം ആ പ്രവണതയുടെ പ്രത്യക്ഷമായ ഉദാഹരണങ്ങൾ തന്നെ.

ബാലഹൃദയങ്ങളെ ആകർഷിക്കത്തക്ക കൃതികൾ നിർമ്മിക്കുന്നതുപോലെതന്നെ വിഷമമേറിയ കാര്യമാണ് ബാലഹൃദയങ്ങളിൽ കൗതുകവും സന്തോഷവും ഉളവാക്കുന്ന ഉത്തമങ്ങളായ പാവകളെ നിർമ്മിയ്ക്കുന്നതും. അതു് രണ്ടും അങ്ങേയററം കഴിവുള്ള അപൂർവ്വം 'ജീനിയസ്സ്'കൾക്കേ സാധിക്കുകയുള്ളൂ. കുട്ടികൾക്കുള്ള കാര്യങ്ങൾ ഏതൊരുത്തനും തല്ലിക്കൂട്ടാൻ സാധിക്കുമെന്നു കരുതുമ്പോഴാണ് മൂന്നാംതരം കൃതികളും പാവകളും ഉണ്ടാകുന്നതു്. ഇന്നു് എവിടെ നോക്കിയാലും, ഏതു ചന്തസ്ഥലത്തിലും അവ കുനകൂട്ടിയിട്ടിരിക്കുന്നതു കാണാം. എന്നാൽ അതിൽ എത്രയെണ്ണമുണ്ട് തലമുറ തലമുറയായി കുഞ്ഞുങ്ങളെ നിരന്തരമായി സന്തോഷിപ്പിക്കുവാൻ കരുത്തുള്ളതായിട്ട്?

ഏതു ജനവിഭാഗത്തിന്റെ ചരിത്രം പരിശോധിച്ചാലും അവരവരുടെ പ്രത്യേകതകൾ ഉൾക്കൊള്ളുന്ന വസ്തുതകൾ വ്യക്തമാക്കുന്ന കാര്യങ്ങൾ ലഭിക്കാതെയിരിക്കുകയില്ല. ഈ പ്രത്യേകതകളുടെ മുദ്രകൾ ഏററവും കൂടുതൽ പതിഞ്ഞു കാണാവുന്നതു് ഗ്രാമീണജീവിതത്തെ കേന്ദ്രമാക്കി നിർമ്മിതങ്ങളായിട്ടുള്ള നാടൻ പാട്ടുകളിലും ഐതിഹ്യങ്ങളിലും മററും ആയിരിയ്ക്കും. നാടൻകലകളിൽനിന്നു് ഉത്ഭവിച്ച് വളർന്ന്പരിപുഷ്ടി പ്രാപിചിട്ടുള്ളതാണ് പാവകളുടെ നിർമ്മാണം എന്നു പറയാം. പാവപ്രദർശനത്തിൽ അവതരിപ്പിച്ചിട്ടുള്ള ഓരോ ജനവിഭാഗങ്ങളുടെയും സമ്മാനങ്ങൾ ഇതിനു് സാക്ഷ്യം വഹിക്കുന്നുണ്ട് എന്നു പറയുന്നതിൽ തെററില്ല.

ആകെ ഏതാണ്ട് അൻപതോളം രാജ്യങ്ങളിൽനിന്നു് സമ്പാദിക്കുവാൻ കഴിഞ്ഞിട്ടുള്ള വിവിധതരത്തിലുള്ള പാവകൾ മദിരാശിയിൽ രാജാജിഹാളിലെ പ്രദർശനത്തിൽ കാണാവുന്നതാണ്. പശ്ചിമജർമ്മനിയിൽനിന്നുള്ളവയാണ് സന്ദർശകരെ സ്വാഗതംചെയ്യുന്നതു്. ഫ്രിൽവച്ചപാവാടയും അണിഞ്ഞു് ആഭരണാദികളാൽ മോടിചാർത്തിനില്ക്കുന്ന തരുണീരത്നങ്ങളുടെ മാതൃകകൾ സജീവങ്ങളായിട്ടുള്ളവതന്നെ. അവയിലോരോന്നിലും ജീവൻെറ സ്പന്ദനം നമുക്ക് ദർശിക്കാം. ആസ്ത്രിയായിലേയും പോളണ്ടിലേയും പ്രത്യേകജീവിതരീതികൾ പ്രകടമാക്കത്തക്കവണ്ണം ആണ് അവിടങ്ങളിൽനിന്നു് അവതരിപ്പിച്ചിട്ടുള്ളവ കാണപ്പെടുന്നതു്. പോളണ്ടുകാരുടെ നാടോടിവേഷങ്ങൾ ആരിലും കൗതുകം ഉളവാക്കും. അ



കഥകളിനടന്മാർ പാ

# ...ടെ ലോകം

...ഥ്, ബി. എസ്സി. ബി. എൽ.



മുഖ്യമന്ത്രി കാമരാജ് പാവകൾ കണ്ടു് രസിയ്ക്കുകയാണ്

മേരിക്കൻപാവകളുടെ വേഷവിധാനം ആണ് അത്ഭുതമുളവാക്കുന്നത്. ജീവിതസുഖത്തിനുവേണ്ടി ഭൗതികവിഭവങ്ങളെ എല്ലാത്തരത്തിലും വിനിയോഗിക്കുന്ന ആ ജനതയുടെ മഹത്തായ നേട്ടങ്ങളെ അവ വെളിപ്പെടുത്തുന്നുണ്ട്. ആഡംബരഭ്രമത്തിൽ മതിമറക്കുവാൻ ശേഷിയുള്ള അവരുടെ മനോഭാവം ബാല്യത്തിൽ തന്നെ കുഞ്ഞുങ്ങളുടെ പിഞ്ചുമനസ്സിൽ വളർത്തുവാൻ ഈ കൌതുകവസ്തുക്കൾ സഹായിക്കുമെന്നുള്ളതിനു സംശയമില്ല. അയർലണ്ടിലെ പാവകളിൽ അധികവും ഹാസ്യഭാവമാണ് മുന്തിനില്ക്കുന്നത്. റഷ്യയിൽനിന്നു സമ്പാദിച്ച് അവതരിപ്പിച്ചിട്ടുള്ളവയാണ് നമ്മുടെ ശ്രദ്ധയെ ആകഷിക്കുന്ന മറ്റൊരു വിഭാഗം. ആപ്പിൾപ്പഴങ്ങളുടെ നിറമുള്ള കപോലങ്ങളും ആത്മധൈര്യവും നിഷ്ക്കളങ്കതയും ദ്യോതിപ്പിക്കുന്ന പ്രകാശമേറിയ നേത്രങ്ങളും വൈവിധ്യമുള്ള വേഷങ്ങളുംകൊണ്ട് അവ അത്ഭുതകരമായിട്ടുണ്ട്. ജീവചൈതന്യത്തിന്റെ സ്പന്ദനങ്ങൾ അവയിൽ നൃത്തംവെക്കുകയാണ്. മഞ്ഞുപൊതിഞ്ഞുകിടക്കുന്ന നോർവ്വേയുടെ പശ്ചാത്തലത്തിൽ അണിയിച്ചുവച്ചിട്ടുള്ള പാവകളും നമ്മുടെ ശ്രദ്ധയെ പിടിച്ചുനിർത്തും. ഇങ്ങനെ പറയാൻതുടങ്ങിയാൽ അവസാനമില്ല. വൈവിധ്യരഹിതമെന്ന് നാം വിചാരിക്കാറുള്ള യൂറോപ്യൻ ജീവിതത്തിൽ എത്രമാത്രം പ്രത്യേകതകളും പ്രസരിപ്പും ഉണ്ടെന്ന് അവിടങ്ങളിൽനിന്നു പ്രദർശിപ്പിച്ചിട്ടുള്ള പാവകൾ കാണിച്ചുതരുന്നുണ്ട്.

ഏഷ്യൻ ജനവിഭാഗങ്ങളുടെ കലാവിരുതിന്റെ കാമ്യത കാണുവാൻ ജപ്പാന്റെയും മറ്റും പാവകളെ നോക്കിയാൽ മതി. വിവരണത്തിനു വിധേയമാകാത്തവണ്ണം മനോഹരമായിട്ടുണ്ട് ജപ്പാനിലെ പാവകൾ. അവ സ്വായത്തമാക്കാൻ കൊതിക്കാത്തവർ ആരും ഉണ്ടാകുകയില്ല. ഏറ്റവും അധികം സുന്ദരങ്ങളായ പാവകൾ ജപ്പാനിൽനിന്നുള്ളവയാണെന്നു പറയാം.

ആഫ്രിക്കൻനാട്ടുകളിലെ തടിയിലുള്ള ചില പാവകൾ തികഞ്ഞ കലാശില്പങ്ങൾ തന്നെ. അതു നോക്കിനില്ക്കുമ്പോൾ നാം അത്ഭുതാധീനരാകും. അവ വെറും പാവകളല്ല. അന്തമില്ലാത്തവിധം കൗതുകം പരത്തുന്ന ആത്മാംശങ്ങളായിട്ടാണ് എനിക്കു തോന്നിയത്. വികൃതമെന്ന് സാധാരണക്കാക്ക് തോന്നിയേക്കാവുന്ന ആ മനുഷ്യരൂപങ്ങൾ ഉത്തമകലയ്ക്കു് എന്തുകഴിയുമെന്ന് പ്രഖ്യാപിക്കുകയാണ് ചെയ്യുന്നത്.

നമ്മുടെ ഭാരതത്തിലെ വിവിധ ഭാഗങ്ങളിൽനിന്നുള്ള പ്രതിനിധികളേയും അവിടെ പ്രദർശിപ്പിച്ചിട്ടുണ്ട്. ഭാരതീയജീവിതത്തിന്റെ വൈവിധ്യവും അതിന്റെ പിന്നിൽ അവയെല്ലാംകൂടി കോർത്തിണക്കുന്ന ഏകത്വത്തിന്റെ സുവർണ്ണനൂലും നമുക്ക് അവിടെ ദശിക്കാം. കേരളത്തിന്റേയും ബംഗാളിന്റേയും മറ്റും സമ്മാനങ്ങൾ അത്യാകഷകങ്ങളാണെന്ന് ആരും സമ്മതിക്കും.

അഭിപ്രായഭിന്നതയാലും നിർബ്ബന്ധബുദ്ധിയിൽനിന്നു ജനിക്കുന്ന മത്സരങ്ങളാലും ശാന്തിയ്ക്കും സമാധാനത്തിനും സുഖജീവിതത്തിനും സ്ഥാനമില്ലാതെ വരുകയാണെന്ന് ദിവസംതോറും അനുഭവപ്പെട്ടുകൊണ്ടിരിക്കുന്ന നമുക്ക് പാവകളുടെ ഈ അത്ഭുതലോകം പറഞ്ഞുതരുന്ന പാഠമെന്താണ് എന്നുള്ള ചിന്തയാണ് പ്രദർശനമണ്ഡപം വിട്ട് വെളിയിലിറങ്ങിയപ്പോൾ എന്റെ മനസ്സിൽ തിങ്ങിനിന്നത്. മനുഷ്യമനസ്സിന്റെ സുന്ദരഭാവങ്ങളെ പ്രധാനമാക്കി ജീവിതമൂല്യങ്ങളെ നട്ടുവളർത്തി ഫലം അനുഭവിക്കാൻ യത്നിക്കുന്നതായാൽ ഇന്നു മനുഷ്യൻ സ്വയം സൃഷ്ടിച്ചിട്ടുള്ള കുരുക്കുകളിൽനിന്ന് അവനു മോചനം സിദ്ധിക്കും. ഈ ബാലപാഠമല്ലേ കുഞ്ഞുങ്ങളുടെ കളിപ്പാട്ടംകൊണ്ട് മുതിർന്ന മനുഷ്യരെ, മനുഷ്യമഹത്വത്തിൽ അടിയുറച്ച വിശ്വാസമുള്ള മഹാനായ ശ്രീ. ശങ്കർ അനുസ്മരിപ്പിക്കുന്നത്? യോജിപ്പിനും സമാധാനത്തിനും ഉള്ള മഹത്തായ, വിശാലമായ ഒരു ലോകമാണ് നമ്മുടെ മുമ്പിലുള്ളത്? അതു കണക്കാക്കാതെ തിരിഞ്ഞുമാറി, മണ്ണിൽക്കിടന്നു മല്ലടിക്കുന്നതു കാണുമ്പോൾ, ‘,ഹേ! മുതിർന്ന മനുഷ്യാ! നീ പാവകളുടെ ലോകത്തിലേക്ക് തിരിഞ്ഞുനോക്കു നിന്റെ വിഡ്ഢിത്വം മനസ്സിലാക്കാൻ’’— എന്ന് പറയാതെയിരിക്കാൻ നിർവ്വാഹമില്ല. ശ്രീ. ശങ്കരെപ്പോലെ പ്രതിഭാശാലിയായ ഒരു വ്യക്തിയ്ക്കു മാത്രമേ ഇങ്ങിനെ ഒരു പ്രദർശനം സംവിധാനം ചെയ്യുവാൻ കഴിയൂ. അതിന് സന്മനസ്സുണ്ടായതിന് അദ്ദേഹത്തോട് നമ്മുടെ കൃതജ്ഞത വ്യക്തമാക്കാം.

—



...ാവകളുടെ രൂപത്തിൽ



30th Apr, 1959